# പ്രതികരിക്കരുത് !!

ഇത് എന്തുപററി നമ്മുടെ സഹോദരങ്ങൾക്ക്?

സംയമനത്തിന്റെയും സഹനത്തിന്റെയും പാഠം പഠിച്ചും പഠിപ്പിച്ചും നടക്കുന്ന നമ്മുടെ ഇടയിലൊരുവന്റെ കൈയ്യിൽ നിന്നും അവിവേകികളായ ചില ചെറുപ്പക്കാർ എന്തോ എടുത്തതിന് ഇത്ര കോലാഹലമുണ്ടാക്കുന്നതെന്തിന്?. നമ്മുടെ പത്ര, ഇമെയിൽ, ലുങ്കി റിപ്പോർട്ടർമാരെന്തിനിത്ര പ്രകോപനപരമായ രീതിയിൽ പ്രതികരിക്കുന്നു?.

ഇതിലും വലിയ പരീക്ഷണങ്ങൾ മുൻ കാലങ്ങളിലുണ്ടായിട്ടും നമ്മുടെ നേതാക്കളുടെ ആഹ്വാനം നാം അക്ഷരം പ്രതി അനുസരിച്ചു മനസാ വാചാ കർമ്മണാ ക്ഷമ കൈക്കൊണ്ടില്ലേ? നാദാപുരത്തെ വീട്ടമ്മയുടെ കുപ്പായത്തിനുള്ളിൽ നിന്നും 'എന്തോ എടുത്തിട്ടും', നമ്മുടെ യാസർ സാഹിബിനെ ചില വിവരമില്ലാത്ത സഹോദര സമുദായക്കാർ കൊലപ്പെടുത്തിയിട്ടും, എണ്ണമററ അനേകം പ്രകോപനങ്ങളുണ്ടായിട്ടും നാം മാതൃകാപരമായി ക്ഷമിച്ചില്ലേ?.

പക്ഷേ ഇപ്പോഴെന്തിനിങ്ങനെ?

പല സഹോദരങ്ങളും എഴുതുന്നു 'ഹമദാനി സാഹിബിനെ കൊല്ലാൻ ശ്രമിച്ചു'. ഇത്രയും പരാക്രമികളായ, ഭീകരരായ കൂട്ടരുടെ കൊല്ലൽ ശ്രമത്തിൽ നിന്നും ആ സാഹിബ് എങ്ങനെ രക്ഷപ്പെട്ടു? കൈകാലുകൾ ഫുൾ ആവതുള്ള ആ സാഹിബിനെ നമ്മൾ ജീവിക്കുന്ന രക്തസാക്ഷിയാക്കി സ്റ്റേജ് സ്റ്റേജാന്തരം രഥയാത്ര നടത്തിയതെന്തിന്?

അപ്പോൾ, ഭീകരർ ശരിക്കും ഇയാളെ എങ്ങനെയാ ഉപദ്രവിച്ചത്? അതും ക്രൂരമായ്, ഭീകരമായ്, ഭയങ്കരമായ്, പിന്നെയും എന്തൊക്കെയോ മായ്...

സീരിയലുകളും, ടെലി ഫിലിമുകളുമൊക്കെ ഇൻഫ്ളുവെൻസ് ചെയ്തതോടെ നമുക്ക് മനസ്സിലായ്, വിഷയത്തിന് ഗാംഭീര്യം വേണമെങ്കിൽ ഫാമിലി മർദ്ധനം കൂടി ഉണ്ടാകണമെന്ന്.

ആരോപിക്കുന്നതിനു മുൻപ് സാഹിബേ അന്വേഷിച്ചോ സത്യാവസ്ഥ?

കൊലയേക്കാൾ ഭീകരം ഫിത്‌നയാണെന്നു തന്നെയാണ് ഖുർആൻ പറയുന്നത്. പദവിയിലിരുന്നു കൊണ്ട് സൗദിയിൽ വെച്ച് ആ ഇൻഫോർമർ അങ്ങുന്ന് മററുള്ളവർക്ക് ധാരാളം പ്രയാസങ്ങൾ സൃഷ്ടിച്ചിട്ടുണ്ട്, ഉഗ്രൻ ഫിത്‌നയിലൂടെ. പകരം പ്രകോപിതരായ ചില ചെറുപ്പക്കാർ ദൈവഗത്യാ അയാളുടെ യാത്ര മുടക്കി. ഇതിനു പ്രതികാരമായി യാത്ര മുടക്കിയവരുടെ സൗദിയിലുള്ള സിൽബന്തികളെ ഇവിടെയിരുന്നു കൊണ്ടും ഈ ഇൻഫോർമർക്ക് ഉപദ്രവിക്കാമല്ലോ? അതു മനസ്സിലാക്കാനുള്ള ഇന്റലിജൻസ് ആസൂത്രിത യാത്രാ തടയലുകാർക്കില്ലെന്നോ!. അഥവാ ആരോപിത സംഘടനക്കാരല്ല ഇതിനു പിന്നിലെന്ന് വരുമോ? മററു വല്ല ഇരകളുമാണെങ്കിലോ. ഇനി അവർ തന്നെയാണ് തടഞ്ഞതെങ്കിൽ അതിനേക്കാൾ അതീവ ഗുരുതരമായ ഫിത്‌നയാണെല്ലോ 'മാധ്യമവും പ്രബോധനവും' ചെയ്തത്.

എത്ര ദൂരവ്യാപകമായ പ്രത്യാഘാതമാണ് നമ്മുടെ പോലീസ് ജേർണലിസ്റ്റുകൾ സമുദായത്തിനുണ്ടാക്കിയത്.

ആകയാൽ നമുക്ക് നാക്കടക്കാം...

വാക്ക് വ്യയം ചെയ്യാതിരിക്കാം...

ഇമെയിൽ മയിലാട്ടം കളിക്കാതിരിക്കാം...

വാർത്തയുടെ നിജസ്ത്ഥിതിയും ഭവിഷ്യത്തും മനസ്സിലാക്കി വൃത്താന്തം കൈകാര്യം ചെയ്യാനുള്ള തർബിയത്ത് നേടാം....

ചെറുപാപം ചെയ്ത 'അവിവേകികളായ' ആ ചെറുപ്പക്കാർക്കും വൻപാപം (ഫിത്‌ന) ചെയ്ത 'വിവേകികളായ' മാന്യന്മാർക്കും അള്ളാഹു റബ്ബുൽ ഇസ്സത്ത് പൊറുത്തു കൊടുക്കട്ടെ!,

ഇതിലും വലുതൊക്കെ ഈ ഭൂമി മലയാളത്തിൽ സംഭവിക്കുന്നു... ആഘോഷിക്കാതെ...

ഈ അവിവേകികളായ ചെറുപ്പക്കാരോട് പ്രതികരിക്കുന്ന സഹോദരങ്ങളോട് ഒരു വാക്ക്, 'അപകടകാരികളായ' ഇക്കൂട്ടരെ ഇങ്ങനെ എഴുതിയും പറഞ്ഞും പ്രകോപിക്കുന്നത് നന്നല്ല, (ഇമെയിൽ വഴിയും അത്ര സെയിഫ് അല്ല എന്നാണു കേൾവി). പകരം ഭീതിയും അപകർഷതാ ബോധവും കാരണം നാം സംഘ സഹോദരങ്ങളോട് കാണിക്കുന്ന സംയമന, വിധേയത്വ ഭാവമോ അല്ലെങ്കിൽ മലവെള്ളപ്പാച്ചിലിലെ ചണ്ടിയുടെ നിർവികാരതയോ നമുക്കു സ്വായത്തമാക്കാം.

ഹുസ്സൈൻ കോട്ടക്കൽ
dulfuqar@yahoo.com